# മനഃക്ലേശശമനൗഷധങ്ങൾ

കോന്നിയൂർ ആർ. നരേന്ദ്രനാഥ്

**1864-ലെ** സെയിൻറ് ബാർബാറാ ദിനം.

മദ്യശാലയിൽ ക്രമത്തിലധികം തിക്കും തിരക്കും. എവിടെയും പടയാളികൾ. ശബ്ദായമാനമായ അന്തരീക്ഷം. എല്ലാവരും ഉത്സാഹോന്മത്തരായി പീരങ്കിപ്പടയുടെ ഇഷ്ടദേവതാദിനം ആഘോഷിക്കുകയാണ്.

മദ്യശാലയുടെ ഒരു കോണിൽ പട്ടാളക്കാരല്ലാത്ത രണ്ടുപേർ ഒതുങ്ങി ലഘുപാനത്തിലേർപ്പെട്ടിരിക്കുന്നു. പതിഞ്ഞ സ്വരത്തിലാണു് അവരുടെ സംഭാഷണം. മദ്യത്തേക്കാൾ ചർച്ചയിലായിരുന്നു അവർക്കു് താല്പര്യം. ചർച്ചയ്ക്കു് "തിളക്കം" വരുത്തുവാൻ മദ്യം മോന്തിക്കൊണ്ടിരുന്നു എന്നുമാത്രം. അവരും ഒരു ആഘോഷത്തിലാണു്. നേടാൻ സാധിച്ച വിജയത്തിന്റെ പേരിലുള്ള ആഘോഷം.

യുവാവായ അഡോൾഫ് വോൺ ബായറും (Adolf Von Baeyer) സഹപ്രവർത്തകനും ആണു് ആ രണ്ടു വ്യക്തികൾ. ചുററും നടമാടിക്കൊണ്ടിരുന്ന ഉത്സാഹമേളങ്ങളൊന്നും അവരെ സ്വാധീനിച്ചില്ല

ബായറുടെ സുഹൃത്തായിരുന്ന ഒരു പട്ടാളോദ്യോഗസ്ഥൻ അവരെ സമീപിച്ചു് ഉപചാരമെന്നോണം മദ്യംനിറച്ച സ്ഫടികപാത്രം ഉയർത്തിയിട്ടു്, പറഞ്ഞു— 'ബായറുടെ ആരോഗ്യത്തിനു്".



പട്ടാളോദ്യോഗസ്ഥനും അവരോടൊത്തുകൂടി സംഭാഷണത്തിൽ ഏർപ്പെട്ടു. അസാധാരണ സാധ്യതകളുള്ള ഒരു രാസപദാർത്ഥം താൻ കണ്ടുപിടിച്ച കാര്യം ബായർ അപ്പോൾ സുഹൃത്തിനെ അറിയിച്ചു! ജന്തുക്കളുടെ വിസർജ്യങ്ങളിൽനിന്നുള്ള "യൂറിയ" (urea) യും ആപ്പിളിൽനിന്നു സ്വരൂപിച്ച മാലോണിക് അമ്ലവും (malonic acid) സംയോജിപ്പിച്ചു് തയ്യാറാക്കിയ പുതിയ ഒരു രാസവസ്തു. അതിനു യുക്തമായ ഒരു നാമം നൽകണം. അതിനെക്കുറിച്ചായിരുന്നു ബായറും സഹപ്രവർത്തകനും സംസാരിച്ചുകൊണ്ടിരുന്നതു്, മദ്യലഹരിക്കു് വിധേയനായിരുന്ന പട്ടാളോദ്യോഗസ്ഥനു് ഒട്ടും സംശയമോ അമാന്തമോ ഉണ്ടായില്ല ഒരു നാമം നിർദ്ദേശിക്കുവാൻ!

---

**മാനസികാഘാതത്തിന്റെ ആഴങ്ങളിൽ**

മലയാളനാട് - 5th July '81



മനോവിഭ്രാന്തിയിൽനിന്നും
പുറത്തുവരുന്ന

പീരങ്കിപ്പടയുടെ ഇഷ്ടദേവതയേയും യുറിയയേയും അനുസ്മരിപ്പിക്കുന്ന ഒരു സംയുക്തസംജ്ഞ. ബായറും സഹപ്രവർത്തകനും ഒട്ടും മടികാണിക്കാതെ അതു് സ്വീകരിച്ചെന്നാണു് പറയപ്പെടുന്നതു്. അന്നുമുതൽ ആ രാസപദാർത്ഥപരമ്പരയെ 'ബാർബിററുറേററുകൾ" എന്നു് വിവക്ഷിക്കാനും തുടങ്ങി.

ഇതാണത്രേ പ്രശാന്തമായ പെരുമാററം, വലിയൊരു പങ്കു് ഉറപ്പുവരുത്തുവാൻ ഉതകുന്ന രാസമരുന്നുകളുടെ ഉത്ഭവചരിത്രം. ആധുനികൗഷധങ്ങളുടെ കൂട്ടത്തിൽ, ഏററവും പഴക്കം പറയാവുന്ന മനസ്സമാധാനദായകൗഷധങ്ങളാണു ഇവ റിസെർപ്പീനും (reserpine) ക്ലോർപ്രോമാസിനും (Chlorpromazine) മററും രംഗത്തുവരുന്നതിനുമുമ്പു് വിപുലമായ പ്രയോഗക്ഷമതയുള്ള മരുന്നുകളായി, ഇതിൽപ്പെടുന്നവയെയാണു് സ്വീകരിച്ചിട്ടുള്ളതു്. ഇതിലൊന്നായ ഫിനോബാർബിററാളിനെ (phenobarbital) പാവങ്ങളുടെ റിസെർപ്പീൻ എന്നത്രേ സാമാന്യജനങ്ങളും വിദഗ്ദ്ധന്മാരും വിശേഷിപ്പിച്ചിരുന്നതും!

ബാർബിററുറേററുകളെന്ന വിഭാഗത്തിൽ പെടുന്ന മനക്ലേശൗഷധങ്ങളിൽ മുഖ്യങ്ങളായി അഞ്ചെണ്ണമുണ്ടു്. അമോബാർബിററാൾ (Amobarbital) ശാന്തിദായകമാണു്. അതുപോലെ മനോവിഭ്രാന്തിയുളവാക്കുന്നതും. പെൻറോബാർബിററാൾ (Pentobarbital) മുഖ്യമായി ഹിപ്നോട്ടിക് ഫലങ്ങളാണു് ഉണ്ടാക്കുന്നതു്. ഫിനോബാർബിററാൾ (Phenobarbital) സമാധാനം കൈവരുത്തുന്നതു കൂടാതെ ഉറക്കംവരുത്തുകയും വെട്ടിയുലച്ചിൽ തടയുകയും ചെയ്യും. തൈയോപെൻറാൾ (Thiopental) മുഖ്യമായും മയക്കമരുന്നാണു്. അതിനാണു് കൂടുതലായി ഉതകുന്നതും. സികോബാർബിററൽ (secobarbital) മനോവിഭ്രാന്തിക്കാണു് കളമൊരുക്കാൻ ശക്തം.

വിഭിന്ന രാസഘടനകളോടുകൂടിയ ബാർബിററുറേററുകൾ ഗവേഷകന്മാർ നിർമ്മിച്ചെങ്കിലും ഇവയുടെ ഉപയോഗം 1903-വരെ ചികിത്സാവിധികൾക്കായി ഡാക്ടറന്മാർ അംഗീകരിക്കുകയുണ്ടായില്ല. രോഗചികിത്സയ്ക്കു് അവ ഉതകുമെന്നു് സ്പഷ്ടമാക്കിയവരിൽ പ്രധാനികൾ, ഫിഷറും (Emil Fischer) വെറിംഗും (Joseph Von Merring) ആണു്. അവരുടെ ചികിത്സാനിരീക്ഷണഫലങ്ങൾ പ്രസിദ്ധീകൃതമായപ്പോഴാണു് അതിനു് സാഹചര്യമുണ്ടായതു്. ഇതിനുശേഷം അരനൂററാണ്ടുകാലത്തു് 2500 എണ്ണത്തോളം വരുന്ന വിഭിന്നങ്ങളായ മനക്ലേശശമനൗഷധങ്ങൾ നിർമ്മിക്കുവാൻ ഗവേഷകന്മാർക്കു് സാധിച്ചു. ഇവയിൽ രണ്ടുഡസനോളം മരുന്നുകളാണു് വിപുലമായി സ്വീകരിക്കപ്പെട്ടതു്. ഈ മരുന്നുകൾക്കു് ഏററവും വലിയ സ്വീകരണം സിദ്ധിച്ചതു് അമേരിക്കൻ ഐക്യനാടുകളിലാണു്. സമ്പത്തും ജീവിതസൗകര്യങ്ങളും മാത്രമല്ല ആഡംബരവും

അമിതഭോഗങ്ങളും വർദ്ധിച്ചെങ്കിലും, മനക്ലേശം മാറാശാപമായിത്തീർന്നതുകൊണ്ടാകാം, ഈ വൈപരീത്യം അവിടെ സംഭവിച്ചതു്. 1955-ൽ 864000 റാത്തലോളം മനക്ലേശശമനൌഷധങ്ങൾ അവിടെ നിർമ്മിക്കുകയുണ്ടെന്നാണു് കണക്കുകൾ കാണിക്കുന്നതു്. ഒരാളിനു് ദിനംപ്രതി ഒരു ഗുളിക എന്ന തോതിൽ, ഒരു കൊല്ലം ഉപയോഗിക്കുന്നതായാൽ, ഇത്രയുംമരുന്നു് പത്തു ദശലക്ഷം ആളുകൾക്കു് ഉതകിയിരിക്കുമെന്നു പറയാം!

വലിയതോതിൽ ഉപയോഗിച്ചുവരുന്നെങ്കിലും ഈ മരുന്നുകൾ എപ്രകാരമാണു് പ്രവർത്തനക്ഷമങ്ങളാകുന്നതെന്നവസ്തുതകൾ ശാസ്ത്രജ്ഞന്മാർക്കു് ഇന്നും സ്പഷ്ടമാക്കുവാൻ സാധിച്ചിട്ടില്ല. അതു സംബന്ധിച്ച നിഗമനങ്ങൾ പലതും നിലവില്ലെന്നു പറയാനേ പറ്റൂ. കുറഞ്ഞമാത്രയിൽ ഉപയോഗിക്കുമ്പോൾ അവ നിദ്രാദായകങ്ങളാണു്. അതുവഴി ആകാം ക്ഷാസ്വാസ്ഥ്യം ഒരു പരിധിവരെ ഒഴിവാകുകയും ചെയ്യും. ഈ മരുന്നുകളെ ഇന്നലത്തെ പ്രശാന്തിദായകൌഷധങ്ങളായി വിവക്ഷിച്ചുവരാറുണ്ടു്. ഉറക്കക്കുറവു് കൂട്ടത്ത വിഷമംവരുത്തുന്ന, നിരവധി രോഗികൾക്കും സഞ്ചാരികൾക്കും, ഇവയാണു് ഒരു രക്ഷാമാർഗ്ഗം. കൂടുതൽ മാത്രകളിൽ കഴിച്ചാൽ മററു ചില വൈകല്യങ്ങൾ സൃഷ്ടിക്കും. അതിരുകടന്നാൽ മരണത്തിനു് കാരണമാകുകയുംചെയ്യും. അമേരിക്കൻ ഐക്യനാടുകളിലെ ആത്മഹത്യകളിൽ ഒരു വലിയപങ്കു് ഇവയുടെ ദുരുപയോഗത്താലാണു് സംഭവിക്കാറുള്ളതു്.

മനക്ലേശശമനൌഷധങ്ങൾകൊണ്ടു് പ്രയോജനകരങ്ങളായ രണ്ടു കാര്യങ്ങൾ സാധിക്കുവാൻകഴിയും. നിശ്ചിതമായ ജാഗ്രദാവിതാനം ഒരു വ്യക്തിയിൽ നിലനിർത്തുവാൻ ഉതകുന്നതുകൊണ്ടു്, ക്ഷതിജാനുഭവങ്ങൾക്കു് മോചനമരുളുവാനും അതുവഴി വിശ്രാന്തിവരുത്താനും സാധിക്കും. സംഭമനമോചനക്ഷമത (Inhibition relieving) യുള്ള മരുന്നുകൾ — പ്രത്യേകിച്ചു് തിയോപെൻറാൾ (Thio-Pental)— കുററവാളികളിൽനിന്നു് സത്യം നേടുവാൻ ചിലപ്പോൾ പ്രയോജനപ്പെടുത്താറുണ്ടു്. അങ്ങിനെ ലഭിക്കുന്ന വസ്തുതകൾ നേരുതന്നെയായിക്കൊള്ളണമെന്നുമില്ല. എങ്കിലും, ഈ രാസവസ്തുവിനെ 'കള്ളംതെളിയിക്കുന്ന മരുന്നെ'ന്നു് ചിലർ വിവരിക്കാറുമുണ്ടു്!

ബാർബിററുറേററുമരുന്നുകൾ അപസ്മാരനിയന്ത്രണചികിത്സകൾക്കു് ഉതകാറുണ്ടു്. ചിലതു്—പ്രത്യേകിച്ചു് ഫിനോബാർബിററാൾ, മെംഫോബാർബിററാൾ, മിതാബാർബിററാൾ എന്നിവ—അപസ്മാരം തടയാനോ മാററാനോ സഹായിക്കും.

ഈ മരുന്നുപയോഗിക്കുന്നതു് ഒരു ശീലമായിമാറാൻ ഇടയുണ്ടെന്നാണു് പരീക്ഷണങ്ങളിൽ കണ്ടിട്ടുള്ളതു്. പക്ഷേ, ദീർഘകാലത്തെ നിരന്തരമായ ഉപയോഗംമാത്രമേ ഇതിനു് വഴിയുണ്ടാക്കൂ. നിയന്ത്രിതമായ മാത്രകളിൽ, ഭിഷഗ്വരന്മാരുടെ മേൽനോട്ടത്തിൽ കഴിച്ചാൽ ശീലം സ്ഥിരമായിത്തീരുകയില്ലെന്നാണു് നിഗമനം. ചികിത്സാശാസ്ത്രത്തിന്റെ പുരോഗതി, ഈ മരുന്നുകളുടെ ആവശ്യം ഇല്ലാതാകുന്ന ഘട്ടം സംജാതമാകുമെന്നാണു് ജീവശാസ്ത്രകാരന്മാരുടെ പ്രതീക്ഷ.

## രാമപർവ്വം

(21-ൽ നിന്നും തുടർച്ച)

മോ മററു ഘോഷങ്ങളോ ഒന്നും ഇല്ലതന്നെ. ഒന്നാന്തരം സമതപം കൈവരാൻ ആദ്യത്തെ പടിയെങ്കിലും ചവിട്ടിയല്ലോ എന്നതാണെന്റെ സന്തോഷം. ആരും ആരോടും ഒരക്ഷരം ഉരിയാടാൻ പാടില്ലെന്ന ഒരു പരിതസ്ഥിതി വന്നുചേരുമോ എന്നു് മററു ചില ഉദ്യോഗസ്ഥന്മാർക്കു് ചില സംശയം തോന്നിവരികയാണു്. അത്തരം ഒരു വിഭ്രാന്തിയേ വേണ്ടെന്നു് ഞാൻ സമാശ്വസിപ്പിസ്സയാണു്. അതു സംജാതമാകുമ്പോൾ മാത്രം നോക്കാവുന്നതേയുള്ളു. അപ്പോഴേയ്ക്കും രാമൻനായർ അടിത്തൂൺ പററും!

—o—